# സയ്യിദ് ഖുത്വ്ബ്

## നേരിന്റെ രക്തസാക്ഷി



ശയ്ഖ് ഹമൂദ് ബിൻ ഉഖലാ അശ്ശുഅയ്ബി

# സയ്യിദ് ഖുത്വ്ബ്

## നേരിന്റെ രക്തസാക്ഷി

### സയ്യിദ് ഖുത്വുബിനെ കുറിച്ച സത്യവചനങ്ങൾ

**ശയ്ഖ് ഹമൂദ് ബിൻ ഉഖ്‌ലാ അശ്ശുഅയ്ബി**

ഭാഷാന്തരം

**അബ്ദുൽ ഹകീം ഹസൻ**



# ശയ്ഖ് ഹമൂദ് ബിൻ ഉഖ്ലാ അശ്ശുഅയ്ബി

അബു അബ്ദുല്ല ഹമൂദ് ബിൻ അബ്ദുല്ല ബിൻ ഉഖ്ല' ബിൻ മുഹമ്മദ് ബിൻ അലി ബിൻ ഉഖ്ല' അശ്ശുഅയ്ബി അൽ ഖാലിദി എന്നതാണ് പൂർണ നാമം. ബനീ ഖാലിദ് ഗോത്രത്തിൽ നിന്നുള്ള ആൽ ജിനയിൽ പെട്ട അദ്ദേഹത്തിന്റെ അഞ്ചാമത്തെ പിതാമഹനായ  ഉഖ്ല' അറേബ്യൻ ഉപദ്വീപിന്റെ കിഴക്കൻ പ്രവിശ്യയിൽ നിന്ന് ശഖ്റയിലേക്കും, പിന്നീട് ഖസ്വീമിലേക്കും കുടിയേറി  സ്ഥിരതാമസമാക്കി വ്യക്തിയാണ്.

1925  (1346 ഹിജ്രി) ൽ അറേബ്യൻ ഉപദ്വീപിലെ റിയാദ്, മദീന നഗരങ്ങൾക്കിടയിൽ സ്ഥിതിചെയ്യുന്ന ഖസ്വീം പ്രവിശ്യയിലെ ബുറയ്ദയുടെ വടക്കൻ ജില്ലകളിലൊന്നായ അശ്ശഖാ നഗരത്തിലാണ് ശയ്ഖ് ഹമൂദ് ജനിച്ചത്. അവിടെ വളർന്ന അദ്ദേഹത്തെ ആറ് വയസ്സ് തികഞ്ഞപ്പോൾ പിതാവ് അദ്ദേഹത്തെ പ്രാഥമിക വിദ്യാഭ്യാസത്തിനായി ചേർത്തു. അദ്ദേഹം അറബി ഭാഷയും ഗണിതം പഠിച്ചു. പിന്നീട്  ഖുർആൻ പാരായണത്തിലേക്ക് തിരിഞ്ഞു. ഏഴ് വയസ്സുള്ളപ്പോൾ, രാജ്യത്തിന്റെ പല ഭാഗങ്ങളിലും പടർന്നുപിടിച്ച വസൂരി ബാധിച്ച് അദ്ദേഹത്തിന് കാഴ്ചശക്തി നഷ്ടപ്പെട്ടു. എന്നിരുന്നാലും, പിതാവിന്റെ  ആഗ്രഹപ്രകാരം അദ്ദേഹം പഠനം തുടർന്നു. ശയ്ഖ് അബ്ദുല്ല ബിൻ മുബാറക് അൽ ഉമരിയുടെ കീഴിൽ തുടർ പഠനത്തിന് പോകും മുമ്പ്  ഖുർആൻ മനഃപാഠമാക്കാൻ പ്രേരിപ്പിച്ചത് അദ്ദേഹത്തിന്റെ പിതാവായിരുന്നു. കാഴ്ചാ പ്രശ്നങ്ങൾ ഉണ്ടായിരുന്നുവെങ്കിലും പതിമൂന്നാം വയസ്സിൽ  അദ്ദേഹം ഖുർആൻ അപ്പാടെ മനഃപാഠമാക്കി.പതിനഞ്ച് വയസ്സ്

ആയപ്പോഴേക്ക് തജ്‌വീദിലും പ്രാവീണ്യം നല്ലൊരു ഖാരിആയി. അദ്ദേഹത്തിന്റെ വളർച്ചയിലും വിദ്യാഭ്യാസത്തിലും പിതാവ് വഹിച്ച പങ്ക് അതിപ്രധാനമുള്ളതായിരുന്നു. അവൻ വിജ്ഞാന വിദ്യാർത്ഥികളിൽ ഒരുവനായിരിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. ഖുർആൻ മനഃപാഠമാക്കിയ ശേഷം അദ്ദേഹം പിതാവിനോടൊപ്പം തോട്ടത്തിലെ ഈന്തപ്പനകളിൽ പരാഗണം നടത്തി കൃഷിയിറക്കി കാർഷികവൃത്തിയിലും ഇടപെട്ടു.

## ഇസ്‌ലാമിക വിജ്ഞാനത്തിൽ പഠനം

പിന്നീട് 1946 ഹിജ്‌രി വർഷം 1367 ൽ പിതാവിന്റ നിർദ്ദേശപ്രകാരം അദ്ദേഹം ഉപരിപഠനത്തിനായി റിയാദിലേക്ക് പോയി. ശയ്ഖ് അബ്ദുല്ലത്വീഫ് ബിൻ ഇബ്‌റാഹിം ആൽ ശയ്ഖിൽ നിന്ന് അദ്ദേഹം വിജ്ഞാനം നേടാൻ തുടങ്ങി. അദ്ദേഹത്തിൽ നിന്ന് അൽ അജ്‌റുമിയ്യ, ഉസ്വൂലുഥലാഥ, റഹ്ബിയതു ഫിൽ ഫറാഇദ്, ഖവാഇദുൽ അർബഅ എന്നിവ പഠിക്കുകയും മനഃപാഠമാക്കുകയും ചെയ്തു.

തുടർന്ന് അദ്ദേഹം ശയ്ഖ് മുഹമ്മദ് ബിൻ ഇബറാഹീം ആൽ ശയ്ഖ് നിന്ന് പഠിച്ചു. സാദുൽ മുസ്തഖ്നി, കിതാബുത്തൗഹീദ്, കശ്ഫുശ്ശുബുഹാത്, അൽ വാസിതിയ്യ, അൽ അർബഊനു നവവിയ്യ, അൽഫിയാതു ഇബ്നു മാലിക്, ബുലുഗുൽ മറാം പഠിച്ചു. ശയ്ഖിൽ നിന്ന് പഠിച്ചതിന് ശേഷം ഇവയെ ഗ്രന്ഥങ്ങളുമായി സംയോജിപ്പിച്ച. അത്വഹ്ഹാവിയ്യ, അസ്സഫറീനിയുടെ അദ്ദുറ അൽ മുദയ്യിന, ഇബ്നു തയ്മിയ്യയുടെ അൽ ഹമവിയ്യ എന്നിവ പഠിക്കുകയും മനഃപാഠമാക്കുകയും ചെയ്തു. 1950 ക്രി / 1371 ൽ ഇൻസ്റ്റിറ്റ്യൂട്ട്

ഓഫ് നോളജ് (മഅഹദുൽ ഇൽമ്) തുറക്കുന്നത് വരെ അദ്ദേഹം ശെയ്ഖ് മുഹമ്മദ് ബിൻ ഇബ്രാഹീമിനൊപ്പം കഴിഞ്ഞു. അദ്ദേഹത്തെ ഏറ്റവുമധികം സ്വാധീനിച്ച വ്യക്തി സുഊദി അറബിയ്യയുടെ മുൻ മുഫ്തിയായിരുന്ന ശയ്ഖ് മുഹമ്മദ് ബിൻ ഇബ്രാഹീമായിരുന്നു. ശയ്ഖിന്റെ മക്കൾ അദ്ദേഹത്തെ വായിക്കാനും എഴുതാനും സഹായിച്ചിരുന്നു,

ശയ്ഖ് ഹമൂദ് നിരവധി ഗവേഷണ പ്രബന്ധങ്ങൾ എഴുതിയിട്ടുണ്ട്. അദ്ദേഹം എഴുതിയ പരമോന്നത ഇമാമത്ത് എന്ന പുസ്തകം ഇസ്‌ലാമിക ഭരണ നിയമങ്ങളുമായി ബന്ധപ്പെട്ടതാണ്. അല്ലാഹുവിലും അന്ത്യദിനത്തിലുമുള്ള ഈമാനിന്റെ പ്രകടമായ തെളിവുകൾ, അവിശ്വാസികളിൽ നിന്ന് സഹായം തേടുന്ന ഒരാളുടെ വിധിയെ സംബന്ധിച്ച പ്രസ്താവന അദ്ദേഹത്തിന്റെ പ്രസിദ്ധമായ രചനകളാണ്.

ശയ്ഖ് അതിയ്യ സലിം, ശയ്ഖ് അബ്ദുൽ മുഹ്സിൻ അൽ അബ്ബാദ് എന്നിവരുമായി ചേർന്ന് എഴുതിയ തശീൽ അൽ വുസുൽ, ആനുകാലിക വിഷയങ്ങളെക്കുറിച്ചുള്ള വിമർശനവും ചില വിധികളുടെ വിശദീകരണവും ഉൾപ്പെടുന്ന ഏകദേശം 100 ഫത്‌വകളുടെ ശേഖരം, ഇബ്‌നു തയ്മിയ്യയുടെ അത്തദ്മുരിയ, അൽ വാസിതിയ്യ, അൽ ഹമവിയ്യ എന്നിവയുടെ വ്യാഖ്യാനങ്ങൾ, അത്വതഹാവിയ്യയുടെയും അൽ അജ്‌റുമിയ്യയുടെയും വിശദീകരണങ്ങൾ ഒക്കെ അദ്ദേഹത്തിന്റേതായി പുറത്ത് വന്നിട്ടുണ്ട്.

'അഫ്ഗാനിസ്ഥാനിലെ മുജാഹിദീൻ' എന്ന അദ്ദേഹത്തിന്റെ

പുസ്തകം വായിച്ച നിരവധി വിദ്യാർത്ഥികൾ തുടർന്ന് അഫ്ഗാനിസ്ഥാനിലേക്ക് പോവുകയുണ്ടായി. അഫ്ഗാനിലെ യുദ്ധത്തിൽ പങ്കാളികളാവുകയും ചെയ്തു. അതിൽ ചിലർ അവിടെ രക്തസാക്ഷികളുമായി.

മരിക്കുന്നതിന് തൊട്ടുമുമ്പ്, അദ്ദേഹം തന്റെ വിദ്യാർത്ഥികളായ ശയ്ഖ് സുലയ്മാൻ അൽ ഉൽവാൻ, ശയ്ഖ് അലി അൽ ഖുദയ്ർ എന്നിവർക്കൊപ്പം പാകിസ്ഥാനിലെ ഇസ്‌ലാമിക പണ്ഡിതന്മാർക്ക് ഒരു കത്ത് എഴുതിയിരുന്നു. അതേപോലെ അന്നത്തെ താലിബാൻ നേതാവായ അമീറുൽ മുഅ്മിനീൻ മുല്ല മുഹമ്മദ് ഉമർ മുജാഹിദിന് അനുസരണം പ്രഖ്യാപിച്ചു കൊണ്ടും കത്തെഴുതുകയുണ്ടായി.

## മരണം

2002 ജനുവരി 18 ന് ദുൽഖഅദ 1422 4 ന് വെള്ളിയാഴ്ച ശയ്ഖ് അന്തരിച്ചു. അദ്ദേഹത്തിന്റെ ജനാസയിൽ ആയിരക്കണക്കിന് ആളുകളാണ് പങ്കെടുത്തത്.

അല്ലാഹുവേ! ശയ്ഖ് ഹമൂദ് ബിൻ ഉഖ്‌ല അശ്ശുഅയ്ബിക്ക് നീ പൊറുത്ത് കൊടുക്കണമേ... അദ്ദേഹത്തെ നിന്റെ കാരുണ്യത്താൽ മൂടേണമേ....അദ്ദേഹത്തിന്റെ ഖബ്ർ വിശാലമാക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യേണമേ. ആ ഖബ്റിനെ സ്വർഗത്തോപ്പുകളിൽ നിന്ന് ഒരു പൂന്തോട്ടമാക്കുക. ഖബറിലെ പരീക്ഷണങ്ങളിൽ നിന്ന് രക്ഷിക്കുക, ന്യായവിധി നാളിലെ വലിയ ഭീകരതയിൽ നിന്ന് കാക്കുക.

# സയ്യിദ് ഖുത്വുബിനെ കുറിച്ച സത്യവചനങ്ങൾ

ലോകങ്ങളുടെ നാഥനായ അല്ലാഹുവിന് സ്തുതി, അന്ത്യപ്രവാചക (ﷺ) നിൽ അല്ലാഹുവിന്റെ സ്വലാതും സലാമും ഉണ്ടാവട്ടെ...

തീർച്ചയായും, രാഷ്ട്രീയ ചിന്തകനായ സയ്യിദ് ഖുതുബിന് ( റഹിമഹുല്ലാഹ് ), തങ്ങളുടെ സവിശേഷമായ വിമർശന രീതിയാലും, അതിന്റെ ഉദ്ദേശ്യങ്ങളിലും താത്പര്യങ്ങളിലും വ്യത്യാസമുള്ളവരും, പൊതുവായ മറ്റ് ചില താൽപ്പര്യങ്ങൾ പങ്കിടുന്നവരുമായ ധാരാളം ശത്രുക്കളുണ്ട്. അതിനാൽ സയ്യിദ് ( റഹിമഹുല്ലാഹ് ) നെതിരായ ആരോപണങ്ങൾ തുറന്നുകാണിക്കും മുമ്പ്, എന്തുകൊണ്ടാണ് സയ്യിദ് ഖുതുബ് സവിശേഷമായി ഉന്നം ചെയ്യപ്പെടുന്നതെന്ന് വ്യക്തമാക്കാനാണ് ഞാൻ ഉദ്ദേശിക്കുന്നത്.

അക്രമികൾക്കെതിരെ യുദ്ധം പ്രഖ്യാപിക്കുകയും, അവരെ സത്യനിഷേധികളായി ഗണിക്കുകയും ചെയ്യുന്ന മൻഹജ് സ്വീകരിച്ച കാലഘട്ടത്തിലെ വിജ്ഞർക്കിടയിലെ അറിവിന്റെ ഭന്ധാരമാണ് സയ്യിദ്. അല്ലാഹുവിന് മാത്രം വഴിപ്പെടുന്നതിലേക്കും, അല്ലാഹുവിന്റേതല്ലാത്ത സകലനിയമങ്ങളും നിരാകരിക്കുന്നതിലേക്കും ജനങ്ങളെ ക്ഷണിച്ച അദ്വിതീയരായ പ്രബോധകരിൽ ഒരാളായിരുന്നു സയ്യിദ്. ജമാൽ അബുന്നാസ്വിറിനെ പോലുള്ള

അല്ലാഹുവിന്റെയും റസൂലിന്റെയും ശത്രുക്കൾക്ക് മുന്നിൽ അദ്ദേഹം ഒരിക്കൽ പോലും ശിരസ് നമിച്ചില്ല. അവരല്ലാതെ ആരും അദ്ദേഹത്തിന്റെ മരണത്തിൽ ആമോദം കൊണ്ടുമില്ല. ആ ദുരാചാരികൾ അസഹിഷ്ണുക്കളായിരുന്നു. അവർ ധരിച്ചുവെച്ചത് തങ്ങളദ്ദേഹത്തെ കൊന്നില്ലാതാക്കിയെന്നാണ്. എന്നാൽ താൻ മുന്നോട്ട് വെച്ച മൻഹജ് സ്വന്തം രക്തം നൽകി കൊണ്ടാണ് അദ്ദേഹം പുനഃപ്രതിഷ്ഠിച്ചത്. തന്റെ വാക്കുകളെ സോത്സാഹം കൊണ്ട് ജ്വലിപ്പിച്ച് നിർത്തി. അങ്ങനെ മുസ്‌ലിംകൾക്കിടയിൽ അദ്ദേഹം കൂടുതൽ സ്വീകാര്യനായി. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ വ്യാപകമായി പ്രചരിപ്പിക്കപ്പെട്ടു. കാരണം, സത്യതയിലും മുന്നോട്ട് വെച്ച മൻഹജിന്റെ കരുത്താലും വഴിനടത്തപെട്ടവനായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ മൻഹജ് ഉപേക്ഷിക്കാൻ ശത്രുക്കൾ നിരന്തരം ആഹ്വാനം ചെയ്തു. അദ്ദേഹത്തെ തകർക്കാൻ വീണ്ടും വീണ്ടും ശ്രമിച്ചു.

അദ്ദേഹത്തിന്റെ വ്യക്തിത്വത്തെയായിരുന്നില്ല അവർ ഉന്നം വെച്ചത്. ചെറിയ ചെറിയ പാളിച്ചകളും തെറ്റുകളും സംഭവിക്കുന്ന ആദ്യത്തെ പണ്ഡിതനുമായിരുന്നില്ല സയ്യിദ്. അദ്ദേഹത്തിന് പറ്റിയ തെറ്റുകളെ നാം നിഷേധിക്കുന്നില്ല. അദ്ദേഹത്തെ ആക്രമിച്ചത് കൊണ്ട് അദ്ദേഹം തകരുകയുമില്ല. എന്നല്ല, മുന്നോട്ട് പോയി അദ്ദേഹം തന്റെ രക്ഷിതാവിനെ സന്ധിച്ചിരിക്കുന്നു. അല്ലാഹു അദ്ദേഹത്തെ രക്തസാക്ഷികളിൽ ഉൾപ്പെടുത്തട്ടേയെന്നാണ് നമ്മുടെ പ്രാർഥന. ദൈവശത്രുക്കളെയും അവരുടെ അനുയായികളെയും ഇപ്പോഴും ഭയപ്പെടുത്തിയും ആകുലപ്പെടുത്തിയും അദ്ദേഹത്തിന്റെ മൻഹജ് മുസ്‌ലിംകൾക്കിടയിൽ വ്യാപിച്ചു കൊണ്ടിരിക്കുന്നു.

സയ്യിദ് ഖുത്വുബിനെ പിന്നിൽ നിന്ന് ആക്രമിക്കുന്നത് കണ്ടിട്ട് എനിക്ക് അത്ഭുതമൊന്നും തോന്നുന്നില്ല. ആശ്ചര്യവുമില്ല. കാരണം, അല്ലാഹു പറഞ്ഞിട്ടുണ്ട്, "**അപ്രകാരം തന്നെ ഓരോ പ്രവാചകനും കുറ്റവാളികളിൽ പെട്ട ചില ശത്രുക്കളെ നാം ഏർപ്പെടുത്തിയിരിക്കുന്നു**" ( 25 : 31 ). മുഹമ്മദ് നബിയിൽ നിന്ന് അനന്തരമെടുത്ത പ്രവാചകത്വത്തിന്റെ പ്രകാശം ഉള്ളിൽ വഹിക്കുന്ന ഓരോരുത്തരും ദുരാചാരികളുടെ ശത്രിക്കളായിരിക്കും. അതുകൊണ്ട് തന്നെ ഇന്നിൽ നിന്ന് കുത്തുന്നവരുടെ ഒരാക്രമണത്തിനും സയ്യിദ് ഖുത്വ്ബിനെ ഒന്നും ചെയ്യാൻ കഴിഞ്ഞിട്ടില്ല. അത് അദ്ദേഹത്തിന്റെ സുകൃതങ്ങൾ വർദ്ധിപ്പിക്കുക മാത്രമാണ് ചെയ്യുന്നത്. തങ്ങൾ സത്യസാഹോദര്യ സംഘത്തി ( അൽ ഇഖ്വാനുൽ മുസ്‌ലിമൂൻ ) ന്റെ അനുയായികളെന്ന് അവകാശപ്പെടുന്നവരുടെ പ്രവൃത്തി ആശ്ചര്യജനകമാണ്. അവർക്ക് സന്തുലിതത്വവും സമതുലിതയും വിനഷ്ടമായിക്കഴിഞ്ഞിരിക്കുന്നു. യഥാർഥ അളവുകോലുകളല്ല അവർ ആളുകളെ അളക്കാൻ ഉപയോഗിക്കുന്നത്. "**അളവിൽ കുറക്കുന്നവർക്ക് മഹാനാശം. അതായത്, ജനങ്ങളോട് അളന്ന് വാങ്ങുകയെങ്കിൽ തികച്ചെടുക്കുകയും, ജനങ്ങൾക്ക് അളന്ന് കൊടുക്കുകയോ തൂക്കിക്കൊടുക്കുകയോ ആണെങ്കിൽ നഷ്ടം വരുത്തുകയും ചെയ്യുന്നവർക്ക്** " ( 83 : 1 - 3 ).

സയ്യിദിനെക്കാൾ കൂടുതൽ വിമർശിക്കപ്പെടുന്നവരെ പ്രശംസിക്കാൻ ഈ ആളുകൾ ആഗ്രഹിക്കുമ്പോൾ, അവർ ഉപയോഗിക്കുന്ന ചില  പ്രശസ്തമായ വാക്കുകളുണ്ട്. അവർ

പറയും,  “അദ്ദേഹത്തിന്റെ തെറ്റുകൾ സുകൃതങ്ങളുടെ ആഴികളിൽ മുക്കിയെടുക്കാവുന്നതാണ്". അല്ലെങ്കിൽ അവര് പറയും,  “ജലവിതാനം അല്പം ഉയർന്നാലും അത് ദ്രോഹം കൊണ്ടുവരില്ല,” എന്നിങ്ങനെയുള്ള മറ്റ് പല വാക്കുകളും അവർ പറയും. എന്നാൽ '**വിധികർത്തൃത്വം അല്ലാഹുവിന് മാത്രമാണ്**  എന്ന വിഷയത്തിൽ മുജദ്ദിദായി കണക്കാക്കുന്ന സയ്യിദ് (الله رحمه) പോലുള്ള ആളെക്കുറിച്ച് പറയുമ്പോൾ ദുരാരോപണോദ്ദേശ്യത്തോടെ അവരുടെ തെറ്റുകളും പിഴവുകളും മാത്രം മുൻനിർത്തി "എല്ലാ വിധികളും അല്ലാഹുവിന്റേതാണ്" എന്നതിനെ അവർ  ഖവാരിജുകളുടെ വഴികളുമായി ചേർത്ത് വെച്ച്  കാഫിറായി പ്രഖ്യാപിക്കുന്നു.

സയ്യിദ് (الله رحمه) തെറ്റുകളിൽ നിന്ന് മുക്തനാണെന്ന് നാം അവകാശപ്പെടുന്നില്ല, തീർച്ചയായും അദ്ദേഹത്തിന് പിഴവുകൾ സംഭവിച്ചിട്ടുണ്ട്. അതിന്റെ വിശദാംശങ്ങൾക്ക് നാം ഇവിടെ ഉദ്ദേശിക്കുന്നില്ല. ആ പിഴവുകൾ അദ്ധേഹത്തിന്റെ പ്രബോധനത്തെയും മൻഹജിനെയും തതിരുവിധത്തിലും സ്വാധീനിക്കുന്നുമില്ല. ഇക്കാര്യത്തിൽ മറ്റ് പണ്ഡിതന്മാരുടെ കാര്യത്തിൽ സ്വീകരിക്കുന്ന അതേ നിലപാട് തന്നെയാണ് നാം സയ്യിദിന്റെ കാര്യത്തിലും സ്വീകരിക്കുന്നത്. ആ പണ്ഡിതന്മാരുടെ പാളിച്ചകളുടെയും വീഴ്ചകളുടെയും പേരിൽ നാമാരും അവരുടെ പദവികൾ ഇകഴ്ത്തിയിട്ടില്ല. അവരുടെ പകിട്ട് കുറച്ചിട്ടുമില്ല. ഇബ്നു ഹജർ, നവവി, ഇബ്നുൽ ജൗസി, ഇബ്നു ഹസ്മ് തുടങ്ങിയവർ ഉദാഹരണം. അവരുടെ അഖീദയിൽ തന്നെ പ്രകടമായ പാളിച്ചകൾ ഉണ്ടായിട്ടും ഉമ്മതിലെ വിദ്യാർഥികളും പണ്ഡിതന്മാരു തന്നെ  അവരിൽ നിന്ന് വിജ്ഞാനം സ്വീകരിക്കാതിരുന്നിട്ടില്ല. അവരുടെ സത്യസന്ധതയയും ശ്രേഷ്ഠതയെയും നിരാരാകരിച്ചിട്ടുമില്ല.

തീർച്ചയായും തങ്ങൾക്ക് പറ്റിയ  പാളിച്ചകളിൽ ഒഴികെ എല്ലാത്തിലും അവർ നമ്മുടെ ഇമാമുകളാണ്. സയ്യിദി  (رحمه الله) ന്റെ കാര്യത്തിലും ഇതേ നിലപാട് തന്നെയാണ് നമ്മുടേത്. അദ്ദേഹത്തിന്റെ പിഴവുകൾ  അദ്ദേഹം മുന്നോട്ട് വെച്ച പാഠ്യപദ്ധതിയുടെ അടിവേരറുക്കുന്നില്ല. വിധികർതൃത്വം അല്ലാഹുവിന് മാത്രമെന്നത് അടിസ്ഥാനമാക്കി അദ്ദേഹം മുമ്പോട്ട് വെച്ച ഹാകിമിയ്യയിലെ ഏകത്വത്തെയും, അല്ലാഹുവിന് മാത്രം വഴിപ്പെടുകയെന്ന പ്രബോധനത്തേയും അത് ബാധിക്കുന്നില്ല.

ഇതുപോലുള്ള സന്ദർഭങ്ങളിലും വിഷയങ്ങളിലും വിധിതീരുമാനം അല്ലാഹുവിന്റെ വാക്കുകൾ മുന്നിൽ വെച്ചാണ് പരിഗണിക്കേണ്ടത്.

**"മദ്യപാനത്തെയും ചൂതാട്ടത്തെയും കുറിച്ച് അവർ നിന്നോട് ചോദിക്കുന്നു.  പറയുക, ‘അവ രണ്ടിലും ഗുരുതരമായ പാപമുണ്ട്. ജനങ്ങൾക്ക് ചില പ്രയോജനങ്ങളുമുണ്ട്. എന്നാൽ അവയിലെ പാപത്തിന്റെ അംശമാണ് പ്രയോജനത്തിന്റെ അംശത്തേക്കാൾ വലുത്"**  ( 2 : 219). ആരെങ്കിലും ഇസ്‌ലാമിക  പ്രമാണങ്ങ ( നുസ്വൂസ്വ് ) ളിൽ നിന്നും, ദീനിന്റെ അടിസ്ഥനങ്ങ (ഉസുലുദ്ദീൻ) ളിൽ നിന്നും നിർത്സരിച്ചെടുക്കുന്ന മൻഹജ് അതിന്റെ സമർപ്പണത്തിനു ശേഷം  സമഗ്രമായി പരിശോധിക്കപ്പെടും. അതിലെ തെറ്റുകൾ നന്മകളേക്കാൾ കൂടുതലാണെങ്കിൽ, തിന്മ നന്മയെ മറികടക്കുകയാണെങ്കിൽ, തീർച്ചയായും അദ്ദേഹത്തിന്റെ  വാക്കുകൾ അവഗണിക്കണം.

അത്തരം ഗ്രന്ഥങ്ങൾ അടച്ചവെക്കുകയും ചെയ്യണം.  അവ വായിക്കരുത്. ഈ അടിസ്ഥാനം മുൻനിർത്തിക്കൊണ്ട് സയ്യിദി ) നെക്കുറിച്ചുള്ള യാഥാർത്ഥ്യം നാം رحمه الله(
തേടുകയാണെങ്കിൽ, അദ്ദേഹത്തിന്റെ ഗുണങ്ങളുമായും, "ലാ ഇലാഹ ഇല്ലല്ലാഹ്" എന്ന വാദവുമായും
താരതമ്യപ്പെടുത്തുമ്പോൾ അദ്ദേഹത്തിന്റെ തെറ്റുകൾ പ്രായോഗികമായി അവ്യക്തമാണ് എന്ന് മനസ്സിലാകും. 'ലാ ഇലാഹ ഇല്ലല്ലാ'യുടെ പ്രതിരോധത്തിലും,
വിശ്വാസാത്തിലുമുള്ള അദ്ദേഹത്തിന്റെ ശ്രേഷ്ഠതകൾ വ്യക്തവും സുപ്രസിദ്ധവുമാണെ ന്നും ദൃശ്യമാകും. പ്രത്യേകിച്ചും അദ്ദേഹത്തിന് തന്റെ യഥാർത്ഥ വിശ്വാസങ്ങൾ നേടിയെടുക്കാൻ കഴിഞ്ഞതിനാൽ. അദ്ദേഹത്തിന് ചില ചെറിയ പാളിച്ചകൾ സംഭവിച്ചിട്ടുണ്ടെങ്ങന്നത് നാം നിഷേധിക്കുന്നില്ല, അല്ലാഹു അദ്ദേഹത്തിൽ കരുണ ചൊരിയട്ടെ, പൊറുത്തു കൊടുക്കട്ടെ.

ഉപസംഹാരമായി, എന്നെ സംബന്ധിച്ചിടത്തോളം നബി (ﷺ) യുടെ പ്രസ്താവനയെ സയ്യിദ് (رحمه الله)  പ്രതിനിധാനം ചെയ്യുന്നുവെന്ന് ഞാൻ മനസ്സിലാക്കുന്നുവെന്നല്ലാതെ മറ്റൊന്നും അവശേഷിക്കുന്നില്ല

سيد الشهداء حمزة، ورجل قام عند سلطان جائر فأمره ونهاه فقتله

"രക്തസാക്ഷികളുടെ നേതാവ് ഹംസയാണ്.   നീതിരഹിതനായ ഒരു ഭരണാധികാരിക്ക് മുന്നിൽ കൽപ്പിക്കുകയും തിന്മ വിരോധിക്കുകയും ചെയ്തതിനാൽ വധിക്കപ്പെട്ടവനുമാണ്"

( ഹാകിം ). ഈ വിധിതീർപ്പിന് സയ്യിദിന് (رحمه الله)
യോഗ്യതയുണ്ടെന്ന്  നാം കണക്കാക്കുന്നു.  അതായത് അക്രമിയായ ഒരു ഭരണാധികാരി മുമ്പാകെ അദ്ദേഹം സത്യം സത്യവചനം നിവർത്തിച്ചു. അതിന്റെ പേരിൽ അദ്ദേഹം വധിക്കപ്പെട്ടു.

താൻ വധിക്കപ്പെടുന്നതിന് മുമ്പ് സയ്യിദ്  (رحمه الله) മൊഴിഞ്ഞ ചില വാക്കുകൾ കൂടി ഇവിടെ പകർത്തുവാൻ ഞാൻ ആഗ്രഹിക്കുന്നു. തന്റെ രക്തസാക്ഷിത്വത്തിലേക്കുള്ള വധശിക്ഷാ വിധി കേട്ടിട്ടും ഞെട്ടുകയോ പത്തറുകയോ ചെയ്യാതെ, സയ്യിദ് ഖുതുബ് പ്രകടിപ്പിച്ച സന്തോഷം കണ്ട ഒരു ഉദ്യോഗസ്ഥൻ ആശ്ചര്യപ്പെട്ടു. അദ്ദേഹം ദുഃഖിക്കുകയോ വിഷാദിക്കുകയോ തളരുകയോ ചെയ്യാത്തതിനാൽ അയാൾ ഞെട്ടിപ്പോയി.  അതിനാൽ ആ ഉദ്യോഗസ്ഥൻ അദ്ദേഹത്തോട് ചോദിച്ചു, "നിങ്ങൾ ഒരു രക്തസാക്ഷിയാകുമെന്ന് നിങ്ങൾ കരുതുന്നു, പക്ഷേ ഒരു രക്തസാക്ഷ എന്നതുകൊണ്ട് എന്താണ് നിങ്ങൾ  അർത്ഥമാക്കുന്നത്?"

സയ്യിദ് (رحمه الله) പറഞ്ഞു, ***"തന്റെ ഈമാനും ദീനുമാണ് തനിക്ക് ഈ ലോകത്തേക്കാൾ പ്രിയപ്പെട്ടതെന്ന് തന്റെ ആത്മാവും രക്തവും കൊണ്ട് ഒരു സാക്ഷ്യ (ശഹാദത്ത്) പ്പെടുത്തുന്നവനാണ് ശഹീദ്. ഇക്കാരണത്താൽ, അദ്ദേഹം തന്റെ ആത്മാവിനെയും ജീവിതത്തെയും അല്ലാഹുവിന്റെ ദീനിനുവേണ്ടി  പരിത്യാഗം ചെയ്യാൻ സാഹസപ്പെടുന്നു"***

അല്ലാഹുവോടും അവന്റെ പ്രവാചക (ﷺ) നോടുമുള്ള സ്നേഹവും, അവന്റെ ദീനിനായി സ്വയം സമർപ്പിക്കാനുള്ള സന്നദ്ധതയും ആഗ്രവുമുള്ള  ഒരു ഹൃദയത്തിൽ നിന്ന് മാത്രമേ അത്തരം അസന്ദിഗ്ധാവസ്ഥകളിൽ ഇവ്വിധം വാക്കുകൾ പുറത്തിവരികയുള്ളൂവെന്ന് ഏതൊരു സത്യജ്ഞനുമറിയാം. അദ്ദേഹത്തിൽ കരുണ ചൊരിയാണമേയെന്ന് നാം അല്ലാഹുവോട് പ്രാർത്ഥിക്കുന്നു.  ഞങ്ങളോടും അദ്ദേഹത്തോടും ക്ഷമിക്കണമെന്നും ഞങ്ങൾക്കും അദ്ദേഹത്തിനും പൊറുത്തു തരണമേയെന്ന് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

മുഹമ്മദ് നബി (ﷺ) യിലും  അദ്ദേഹത്തിന്റെ എല്ലാ കുടുംബാംഗങ്ങളിലും അനുയായികളിലും അല്ലാഹുവിന്റെ സമാധാനവും അനുഗ്രഹവും ഉണ്ടാകട്ടെ.

**ഹമൂദ് ബിൻ ഉഖ്‌ലാ അശ്ശുഅയ്ബി**

16 ജമാദുൽ ഊല 1421

16 ഓഗസ്റ്റ് 2000